Mar Eprem Youth Conference
Ernakulam

# ഓർത്തഡോക്സ് യൂത്ത്

WORSHIP-SERVICE-STUDY

## ഓർത്തഡോക്സ് യുവജനപ്രസ്ഥാന പ്രസിദ്ധീകരണം.


| പുസ്തകം 1 | 1958 നവംബർ 10 | ലക്കം 4 |
|---|---|---|


"ആരും നിന്റെ യൗവ്വനത്തെ തുച്ഛീകരിക്കരുത്. വാക്കിലും നടപ്പിലും സ്നേഹത്തിലും വിശ്വാസത്തിലും നിർമ്മലതയിലും വിശ്വാസികൾക്ക് മാതൃകയായിരിക്ക."

## വിഷയവിവരം.




കണ്ടനാട് സിറിയൻ സെമ്മിനാരിയിൽ നിന്നും

ചീഫ് എഡിറ്റർ;— ഡീക്കൻ ഡാനിയേൽ എൻ. വർഗീസ് M. A. B. T.

(16-ാംപേജിൽനിന്നും തുടർച്ച)

ലവു വഹിച്ചതു് മാർ അപ്രേംപള്ളി ഇടവകയാണു്. ഫാദർ വി എം ഫിലിപ്പോസിന്റെ വകയായി ഒരു ഡിന്നറും സണ്ടേസ്കൂൾഅദ്ധ്യാപകർ ഒരു കാപ്പിസൽക്കാരവും നൽകപ്പെട്ടു.

മാവേലിക്കര. സെൻറ് പോൾസ് വയോമിംഗ് യൂത്തുലീഗ് അംഗങ്ങൾക്കായുള്ള ഒരു ധ്യാനയോഗം കഴിഞ്ഞ 21, 22 എന്നീ തീയതികളിൽ ഫാ: ററി. ജെ. ജോഷ്വാ, ഫാദർ നൈനാൻ എന്നിവരുടെ നേതൃത്വത്തിൽ നടത്തിയിരിക്കുന്നു.

വെണ്ണിക്കുളം. സെൻറ ബഹനാൻസ് യുവജനസമാജത്തിന്റെ ആഭിമുഖ്യത്തിൽ ഒരു ധ്യാനയോഗവും ബൈബിൾക്ലാസും ആഗസ്റ്റ് 29—31 വരെ ഭംഗിയായി നടത്തിയിരിക്കുന്നു. ഫാദർ സി. ജി. വറുഗീസ് ധ്യാനവും, ഡീക്കൻ കെ. ജെ. യോനാ ബൈബിൾക്ലാസും നടത്തി.

ആനിക്കാട്ട് മാർഗ്രീഗോറിയോസ് യൂത്തുലീഗിന്റെ ഉൽഘാടനം ഫാദർ സി. സി. സ്കറിയായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽവച്ചു് ഡീക്കൻ ഒ. ടി. കുറിയാക്കോസ് നിർവഹിച്ചിരിക്കുന്നു. തന്നാണ്ടു,പ്രസിഡണ്ടു് വികാരി, വൈസ് പ്രസി:-മാത്യുയോഹന്നാൻ, സെക്രട്ടറി-പി. വി. ജോൺ, ഖജാൻജി കെ. എ എബ്രഹാം.

കല്ലൂങ്കത്ര ഓർത്തഡോക്സ് യൂത്തുലീഗിന്റെ ആഭിമുഖ്യത്തിൽ ഇടവകസെൻസസ് എടുത്തുവരുന്നു. സാധുക്കളായ വിദ്യാർത്ഥികൾക്കു ധനസഹായം ചെയ്യുവാൻ തീരുമാനിച്ചിട്ടുണ്ടു്.

തിരിച്ചെത്തി കഴിഞ്ഞ ഏതാനും ആഴ്ചകളായി വിശ്രമാർത്ഥം വിദേശത്തായിരുന്ന ഓർത്തഡോക്സ് യൂത്ത് ചീഫ് എഡിറ്റർ തിരിച്ചെത്തിയിരിക്കുന്നു.

നൂറനാട്ടെ കുഷ്ഠരോഗികൾക്കു വേദപുസ്തകങ്ങൾ കഴിഞ്ഞലക്കത്തിൽ കൊല്ലം ഭദ്രാസന യുവജനസമാജം സെക്രട്ടറി പ്രസിദ്ധീകരിച്ചിരുന്ന കത്തു വായിച്ചു്, സിംഗപ്പൂരിൽനിന്നും ഒരു സഹൃദയനായ യുവാവു നൂറനാട്ടു കുഷ്ഠരോഗാശുപത്രിയിലെ രോഗികൾക്കു വേദപുസ്തകം വാങ്ങിക്കൊടുക്കുന്നതിനായി ഒരു പവന്റെ ഒരു പോസ്റ്റൽഓർഡർ സെക്രട്ടറി ഡീക്കൻ ഡാനിയേൽ എൻ. വറുഗീസിന്റെ പേർക്കയച്ചുകൊടുത്തിരിക്കുന്നു. പേരു വെളിപ്പെടുത്തുവാൻ അദ്ദേഹം ആഗ്രഹിക്കുന്നില്ലാത്തതിനാൽ ഞങ്ങൾ അതിനു മുതിരുന്നില്ല. അനുകരണയോഗ്യമായ ഒരു പ്രവൃത്തി എന്നുമാത്രം പ്രസ്താവിച്ചുകൊള്ളട്ടെ.

കുണ്ടറ വലിയപള്ളി യൂത്തുലീഗുകാരും ഒരു വേദപുസ്തകം വാങ്ങി കൊടുക്കുന്നതിനു തീരുമാനിച്ചിട്ടുണ്ടു്

കുണ്ടറ ഗ്രൂപ്പിലെ സമാജങ്ങൾ. കുണ്ടറ സെൻറുതോമസ്, നെടുമ്പായിക്കുളം സെൻറുജോർജ്ജസ്, നല്ലിലാ ബേഥേൽ മാർച്ചു് എന്നീ യുവജനസമാജങ്ങൾ കേന്ദ്രത്തോടു രജിസ്റ്റർ ചെയ്തു പ്രവർത്തിച്ചുവരുന്നു. ഗ്രൂപ്പു സെക്രട്ടറി— സി. അലക്സാണ്ടർ.

പെരിനാട്ട് പെരിനാട്ട് സെൻറുതോമസ് യുവജനസമാജത്തിന്റെ ആഭിമുഖ്യത്തിൽ 'ദാരിദ്ര്യവിളവുശേഖരണം' വിജയപ്രദമായി നടത്തിയിരിക്കുന്നു.

(ശേഷം കവർ 3-ാംപേജിൽ)

# ഓർത്തഡോക്സ് യൂത്ത്

പത്രാധിപലേഖനം.

## ഉണർന്നു പ്രവർത്തിക്കുക

സാർവ്വത്രിക ക്രൈസ്തവസഭയുടെ ഒരു ഭാഗമെന്ന നിലയിൽ ഇൻഡ്യയിൽ സജീവമായ സാക്ഷ്യം വഹിക്കേണ്ട കർത്തവ്യം പ്രധാനമായും മലങ്കരസഭയിലാണ് അധിഷ്ഠിതമായിരിക്കുന്നത്. ഈ ഉത്തരവാദിത്വം എങ്ങനെ നിറവേററുന്നു എന്നുള്ളതിനെ ആശ്രയിച്ചായിരിക്കും സഭയുടെ ഭാവി നിലകൊള്ളുന്നത്. ഈ ലോകത്തിലും പരലോകത്തിലും മനുഷ്യന് അനശ്വരമായ അനുഭവം നൽകുന്ന ഒരു ഉൽകൃഷ്ടജീവിതം സകലർക്കും പകർന്നുകൊടുക്കുന്നതിനുവേണ്ടിയാണല്ലോ ക്രൈസ്തവസഭ ആഗ്രഹിക്കുന്നത്. യേശുക്രിസ്തുവിൽക്കൂടെ അനുദിനം ഓരോരുത്തർക്കും അനുഭവമാകേണ്ട ഈ സത്യം സ്രഷ്ടാവുമായി സൃഷ്ടിയെ ബന്ധിക്കുകയാണ് ചെയ്യുന്നത്. ഈ സജീവബന്ധത്തിൻെറ പ്രതിസ്ഫുരണങ്ങളാണ് ആദ്ധ്യാത്മികസംഘടനകളുടെ ആവിർഭാവത്തിനും പ്രവർത്തനങ്ങൾക്കും പ്രചോദനം നൽകേണ്ടത്.

നൂററാണ്ടുകളായി പലതരത്തിലുള്ള പീഡകൾക്കു വിധേയമായി നിലനിന്നുവരുന്ന മലങ്കരസഭ മാറിയ പരിതസ്ഥിതിയിൽ വിവിധ സേവനതുറകളിൽ നിസ്തന്ദ്രമായി പ്രവർത്തിക്കേണ്ടതാണ്. ആ പ്രവർത്തനങ്ങളെ ത്വരിതപ്പെടുത്തുന്നതിൽ യുവജനപ്രസ്ഥാനത്തിനുള്ള സ്ഥാനം അദ്വിതീയമാണ്. സഭയുടെ കഴിഞ്ഞകാലത്തെ വേദനാജനകമായ ചരിത്രം ഒട്ടധികം ചെറുപ്പക്കാരെ നിരാശയിലേക്കും അലസതയിലേക്കും തള്ളിവിട്ടിട്ടുണ്ട്. എങ്കിലും സഭാപ്രവർത്തനങ്ങളിൽ ഇന്നും യുവജനങ്ങൾക്കുള്ള താല്പര്യം തികച്ചും സ്വാഗതാർഹമാണ്. കൗമാരം കഴിഞ്ഞു യൗവ്വനത്തിലേക്കു കാലുവയ്ക്കുന്ന യുവാക്കന്മാർ ആദർശപ്രാപ്തിക്കുവേണ്ടിയും ഊർജ്ജസ്വലമായ പ്രവർത്തനങ്ങൾക്കുവേണ്ടിയും ആഗ്രഹിക്കുക സാധാരണമാണ്. അവരെ ഉത്തരവാദിത്വബോധഭരിതരാക്കുന്നതിനും അവരുടെ കഴിവുകളെ ശരിക്കു വിനിയോഗിക്കുന്നതിനും ഉള്ള ഒരു യത്നമാണ് ഓർത്തഡോക്സ് യുവജനപ്രസ്ഥാനം കൈയേററിയിരിക്കുന്നത്. അനേകലക്ഷം ഏക്കർ സ്ഥലം വെള്ളം കിട്ടാതെ തരിശായി കിടക്കുമ്പോഴും വ

റ്റാത്ത നദി സമുദ്രത്തിലേക്കു പതിച്ചുകൊണ്ടിരിക്കുന്നതുപോലെ, നമ്മുടെ സഭയുടെയും യുവജനങ്ങളുടേയും കഴിവുകൾ ഇതുവരെ ശരിക്കു തിരിച്ചുവിടുന്നതിനു കഴിഞ്ഞിട്ടില്ല.

ആധുനികലോകം ആരെയും അമ്പരപ്പിക്കത്തക്കവണ്ണം ഭൗതികചിന്തയിൽ ആമഗ്നമായിരിക്കുകയാണ്. തന്നിമിത്തം നമ്മുടെ വൈഷമ്യങ്ങളും സങ്കീർണ്ണതരമാണ്. ചുററുപാടുകളെ നിരീക്ഷിക്കുന്നതിനും ചലനങ്ങളെ ശ്രവിക്കുന്നതിനും നമുക്കു ജാഗ്രത ഉണ്ടാകണം. സാമൂഹ്യസാമ്പത്തികമണ്ഡലങ്ങളിലെ നീക്കങ്ങളെപ്പററി നമുക്കു ആവശ്യമായ ഉൽകണ്ഠ ഇല്ലാതിരിക്കുന്നതു നിർഭാഗ്യകരമാണ്. ഭൗതികാദർശങ്ങൾ പ്രചരിപ്പിക്കുന്നതിനും പഠിക്കുന്നതിനും ആധുനികമനുഷ്യൻ കാണിക്കുന്ന താല്പര്യം മതവിശ്വാസികളെ ഇരുത്തിച്ചിന്തിപ്പിക്കേണ്ടതാണ്. നമ്മുടെ ഈ വർഷത്തെ ബൈബിൾക്ലാസ്സുകളും ധ്യാനയോഗങ്ങളുംമൂലം അനേകരെ ചൈതന്യനിർഭരരാക്കുന്നതിനുകഴിഞ്ഞിട്ടുണ്ടെങ്കിലും ഈ ക്ലാസ്സുകളുടെ വലയത്തിനു വെളിയിലായി എത്രയോ ആത്മാക്കളുണ്ട്. അവരെയെല്ലാം യുവജനപ്രസ്ഥാനം എത്തിപ്പിടിക്കുകതന്നെ വേണം.

കേരളത്തിലെ അക്രൈസ്തവരെ ക്രിസ്തുവിങ്കലേക്കാകർഷിക്കാതെ സുറിയാനിസഭാംഗങ്ങളുടെ മധ്യേ റോമൻകത്തോലിക്കരും പെന്തിക്കോസ്തുകാരും റസ്സലുകാരും മററും സുവിശേഷത്തിൻെറ പേരിൽ നടത്തുന്ന 'വേല'യെ നിലയ്ക്കുനിറുത്തുന്നതിനും നമ്മുടെ സഭയുടെ കറയററ വിശ്വാസസത്യങ്ങളെപ്പററി സഭാംഗങ്ങൾക്കു കൂടുതൽ അറിവു നൽകുന്നതിനും യുവജനപ്രസ്ഥാനം ഫലപ്രദമായ മാർഗ്ഗങ്ങൾ ആരായേണ്ടതാണ്. ആരാധനാപഠനം, സേവനം എന്നീ ലക്ഷ്യങ്ങളിൽ അധിഷ്ഠിതവും ശിക്ഷണജീവിതത്തിനു വിധേയവുമായ യുവജനപ്രസ്ഥാനം ശക്തിപ്പെട്ടുവരുന്നതിന് സഭയുടെയും ഇടവകകളുടെയും വ്യക്തികളുടെയും താങ്ങും തണലും തുണയും ആവശ്യമാണ്. ആത്മവിനയവും, പഠനവും, സഹിഷ്ണുതയുമുള്ള യുവജനങ്ങൾക്ക് സഹകരണം ലഭിക്കുകതന്നെ ചെയ്യും. സാമൂഹ്യമണ്ഡലങ്ങളിൽ പ്രവർത്തിക്കുന്നതോടൊപ്പം യുവജനങ്ങൾ തങ്ങളുടെ സാമ്പത്തികഭദ്രതയിൽ ശ്രദ്ധിക്കുന്നതിനും ഉൽസുകരായിരിക്കണം. തൊഴിലുകൾ ചെയ്യുന്നതിനും ആനന്ദതുന്ദിലമായ ക്രിസ്തീയ കുടുംബജീവിതം നയിക്കാനും ഇക്കാലത്ത് പ്രത്യേകം ശ്രദ്ധിക്കണം. അങ്ങനെ വി: പൗലൂസ് അപ്പോസ്തോലൻ പറയുന്നതുപോലെ "ആരും നിൻെറ യൗവ്വനത്തെ തുച്ഛീകരിക്കരുതു്. വാക്കിലും നടപ്പിലും സ്നേഹത്തിലും വിശ്വാസത്തിലും നിർമ്മലതയിലും വിശ്വാസികൾക്കു മാതൃകയായിരിക്ക."

# കാറൽമാർക്സ് (Karl Marx)

## മനുഷ്യസ്നേഹിയാണോ?

ജോർജ്ജ് വറുഗീസ് കുരുത്തുംമൂറി B. Com.

ഭൂലോകത്തിലുള്ള ഭൂരിപക്ഷം ജനങ്ങളും അന്യോന്യം സ്നേഹമില്ലാതെ കഴിഞ്ഞുകൂടുകയാണല്ലോ. എവിടെയും അനീതിയും, അക്രമവും, അസമത്വവും തിരതല്ലുന്നു. മനുഷ്യൻ എന്ന്, അപരനെ തന്നെപ്പോലെതന്നെ സ്നേഹിക്കുന്നുവോ, അന്നു മാത്രമെ മനുഷ്യസമുദായം ഉയരുവാൻ പോകുന്നുള്ളു. യുദ്ധംകൊണ്ടോ, വിപ്ലവംകൊണ്ടോ ശാശ്വതമായ സമാധാനം കൈവരുത്തുവാൻ സാദ്ധ്യമല്ല. അന്യോന്യം സ്നേഹമില്ലാതെ ജീവിക്കുന്ന നാം ഈ സ്നേഹമില്ലായ്മയെക്കുറിച്ചു ചിന്തിക്കുന്നില്ല. സ്നേഹത്തിന്റെയും സഹതാപത്തിന്റെയും മൂർത്തീകരണങ്ങളായി നാം നമ്മെത്തന്നെ കരുതുന്നു. നമ്മുടെ അയൽക്കാരെക്കുറിച്ചു യാതൊരു ചിന്തയും, കരുണയുമില്ലാതെ നാം ജീവിക്കുന്നതുകൊണ്ടു അനേകം പ്രയാസങ്ങളും, സങ്കടങ്ങളും, ദുരിതങ്ങളും മററുള്ളവർക്കു നാം ഉളവാക്കുന്നു.

അദ്ധ്വാനിക്കുന്നവരും, ഭാരം ചുമക്കുന്നവരുമായ ജനവിഭാഗത്തിന്റെ ആശാകേന്ദ്രം മാർക്സിന്റെ തത്വമാണെന്നു ഒരു കൂട്ടം ആളുകൾ വിശ്വസിക്കുന്നു. കാറൽമാർക്സിന്റെ ജീവിതവും തത്വവും സൂക്ഷ്മമായി വീക്ഷിച്ചു പഠിച്ച ഒരാൾ പറയുന്നതു ഇപ്രകാരമാണ്:- "Marx's failure to look at the poor was only a part of his general failure to look at men.........he was not interested in men.............he did not love men, but he was desperately in love with the System he had constructed for them".

മാർക്സ് സാധുക്കളായ മനുഷ്യരെ സ്നേഹിക്കുകയോ ജീവകാരുണ്യമായ പ്രവൃത്തികൾ ചെയ്യുകയോ ചെയ്തില്ല. അദ്ദേഹം തന്റെ സിദ്ധാന്തമായ കമ്യൂണിസ്റ്റ് മാനിഫെസ്റ്റോയെ എല്ലാററിനും ഉപരിയായി സ്നേഹിച്ചു. എത്ര രക്തംചൊരിച്ചിൽവന്നാലും തന്റെ സിദ്ധാന്തം നടപ്പിൽവരുത്തണം. എന്നു അദ്ദേഹം വ്യാമോഹിക്കുകയും അതിനുവേണ്ടി ആഹ്വാനം നൽകുകയും ചെയ്തു.

കാറൽമാർക്സിന്റെ തത്വത്തെ എതിർക്കുന്ന ഇതരസിദ്ധാന്തസ്നേഹികളും ഈ നിലപാടുതന്നെയാണു സ്വീകരിച്ചിരിക്കുന്നത്. അടിമത്വവും മനുഷ്യസംഹാരവുമാണ് ഇതിന്റെ രണ്ടിന്റെയും അവസാനത്തെ അനുഭവം. ചന്ദനത്തോപ്പുവെടിവെയ്പും മൂന്നാർവെടിവെയ്പും ഇതിന്റെ അനുഭവസാക്ഷികളാണ്. ഈ ഭയങ്കരമായ അനുഭവത്തിൽനിന്നും ലോകത്തെ രക്ഷിക്കണമെങ്കിൽ സാക്ഷാൽ സ്നേഹംകൊണ്ടുമാത്രമെ സാധിക്കൂ. "എനിക്കു പ്രവചനവരം ഉണ്ടാ

യിട്ട് സകല മർമ്മങ്ങളും, സകല ജ്ഞാനവും ഗ്രഹിച്ചാലും, മലകളെ നീക്കുവാൻ തക്ക വിശ്വാസം ഉണ്ടായാലും സ്നേഹമില്ലായെങ്കിൽ ഞാൻ ഏതുമില്ല" (1• കൊരി: 13: 2.)

മുൻവിധി എഴുതി ഒരു മനുഷ്യനെ അഭിമുഖീകരിക്കുന്ന ഒരു പതിവാണു സാധാരണ നമ്മുടെ നാട്ടിൽ കാണാറുള്ളത്. അങ്ങനെ ചെയ്യുന്നതുകൊണ്ട് പല അനിഷ്ടസംഭവങ്ങളും ഉണ്ടാകുന്നുണ്ട്. ഒരുത്തന്റെ മാതാവോ പിതാവോ, സഹോദരനോ, സഹോദരിയോ ദുർമാർഗ്ഗി ആയതുകൊണ്ട് അവനും അങ്ങനെ ആയിരിക്കുമെന്നു മുൻവിധി പറയുന്നത് പലപ്പോഴും നമുക്കു കേൾക്കാൻ കഴിയും. നസറെയനായ യേശുവിനെ കണ്ടിട്ട് യഹൂദന്മാർ പറഞ്ഞു നസറേത്തിൽനിന്നും ഒരിക്കലും നന്മവരികയില്ലെന്നു്. ഓരോ മനുഷ്യനെയും അവന്റെ വ്യക്തിത്വത്തിൽ നമുക്കു കാണുവാനും, അതിൻപ്രകാരം അവനെ സ്നേഹിക്കുന്നതിനും നമുക്കു കഴിയണം.

മാർക്സിന്റെ ഉത്തമശിഷ്യൻ ലെനിൻ (Lenin) ആണല്ലോ. കമ്മ്യൂണിസം റഷ്യയിൽ പ്രായോഗികത്തിൽ വരുത്തിയതും ഇദ്ദേഹം തന്നെയാണല്ലോ, ഒരിക്കൽ ലെനിന്റെ ഒരു ഉറാമിത്രമായിരുന്ന മർക്സ് ഈസ്റ്റ്മാൻ പറഞ്ഞത് ഇപ്രകാരമാണ :- "......Instead of being better, Stalinisom is worse than Fascisom more ruthless, barbarous unjust, immoral, anti-democratic, unredeemed by any hope or Scruple."

1945-ൽ ലോകമഹായുദ്ധം അവസാനിച്ചപ്പോൾ മനുഷ്യസ്വാതന്ത്ര്യത്തെ തകക്കാൻ വന്ന ശക്തികൾ മുഴുവൻ നശിച്ചു എന്നു എല്ലാവരും പ്രതീക്ഷിച്ചു. എന്നാൽ അതിലും ഭയങ്കരമായ വിപത്ത് ഇപ്പോൾ മനുഷ്യസമുദായത്തെ അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്നു. "അശുദ്ധാത്മാവ് ഒരു മനുഷ്യനെ വിട്ടു പുറപ്പെട്ടശേഷം...പിന്നെ അവൻ പുറപ്പെട്ട തന്നിലും ദുഷ്ടതയേറിയ വേറേ ഏഴാത്മാക്കളെക്കൂട്ടിക്കൊണ്ടു വരുന്നു; അവരും അവിടെകയറി പാക്കുന്നു. ആ മനുഷ്യന്റെ പിന്നത്തെ സ്ഥിതി മുമ്പിലത്തേതിലും വല്ലാതെ ആകും. ഈ ദുഷ്ടതലമുറെക്കും അങ്ങനെ ഭവിക്കും". (മത്താ: 12: 43-45)

യുവജനപ്രസ്ഥാനം നമ്മുടെ സഭയിലും, ഇതരസഭയിലും ശക്തിപ്പെട്ടുതുകയാണെങ്കിൽ ഈ വിപത്തിൽനിന്നും ലോകത്തെ രക്ഷിക്കുന്നതിനു സാധിക്കും. പഴമയുടെ തുരുമ്പിച്ച ഇരുമ്പുചങ്ങലകൾ പൊട്ടിച്ചു പുതുമയുടെ വിശാലമായ വിഹായസിൽ സ്വതന്ത്രമായി ചിറകു വിരിച്ച് പറക്കുവാൻ വെമ്പൽകൊള്ളുന്ന ഇന്നത്തെ യുവലോകം അസ്ഥിരതയുടെ അഗാധമായ അടിത്തട്ടിലേക്കു അനുനിമിഷം ഇടിഞ്ഞുതകന്നു വീണുകൊണ്ടിരിക്കുന്ന ഇന്നത്തെ സാമുദായികാചാരങ്ങളുടെ ഇടുങ്ങിയ ഭിത്തികൾക്കുള്ളിൽ ഇനിയും ഒതുങ്ങിനില്ക്കുവാൻ പോകുന്നില്ല് ഈ വൻപിച്ച വിപത്തിൽനിന്നും, നിരീശ്വരത്തിൽ

(ശേഷം 14-ാം പേജിൽ)

# ക്രിസ്ത്യാനിയുടെ ദൈവം

(ഫാദർ എൻ. ജി. കുര്യൻ M. A, B. D.)

(വേദശാസ്ത്രപരമായ വിഷയങ്ങളിൽ അസാമാന്യപാണ്ഡിത്യമുള്ള ആളാണ് ഈ ലേഖനകർത്താവ് എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. അദ്ദേഹത്തിൻെറ അമൂല്യവിജ്ഞാനം നമ്മുടെ യുവലോകത്തിനു പ്രയോജനകരമായിത്തീരത്തക്കവണ്ണം വേദശാസ്ത്രസംബന്ധമായ വിഷയങ്ങളെക്കുറിച്ച് തുടർച്ചയായി ലേഖനങ്ങൾ അദ്ദേഹം അയച്ചുതരാമെന്ന് സദയം സമ്മതിച്ചിട്ടുള്ള വസ്തുത സന്തോഷപൂർവ്വം ഞങ്ങൾ രേഖപ്പെടുത്തുന്നു. വി: കുർബ്ബാനയെക്കുറിച്ചുള്ള ഒരു ലേഖനപരമ്പര അടുത്തുതന്നെ നിങ്ങൾക്കു പ്രതീക്ഷിക്കാവുന്നതാണ്. —പത്രാധിപർ)

മുകളിൽ കാണുന്ന ശീർഷകത്തിൽ പത്രാധിപലേഖനം ഓർത്തഡോക്സ് യൂത്തി'ൻെറ ഒന്നാംലക്കത്തിൽ പ്രസിദ്ധീകരിച്ചിരുന്നല്ലോ. അതിൻെറ ചില വിശദാംശങ്ങളെ പ്രതിപാദിക്കുന്ന ഒരു ലേഖനമായി ഇതിനെ പരിഗണിക്കാവുന്നതാണ്.

സർവ്വശക്തനായി സർവ്വവ്യാപിയായി സർവ്വജ്ഞനായി നിത്യനായി സ്ഥിതിചെയ്യുന്ന ദൈവത്തെ സ്ഥലകാലങ്ങൾക്കു വിധേയനായിരിക്കുന്ന മനുഷ്യന് പൂർണ്ണമായി ഗ്രഹിപ്പാൻ നിവൃത്തിയില്ല, ബാഹ്യമായ പഞ്ചേന്ദ്രിയങ്ങൾക്കും, ആന്തരീകശക്തികൾക്കും അതീതനാണ് ദൈവം. ലോകാരംഭം മുതൽ പ്രകൃതിയിൽക്കൂടെ ഭാഗംഭാഗമായി മനുഷ്യനു ഗ്രഹിപ്പാൻ തക്കവണ്ണം വിവിധമാർഗ്ഗങ്ങളിൽക്കൂടി ദൈവം തന്നെത്തന്നെ മനുഷ്യർക്ക് വെളിപ്പെടുത്തി കൊടുത്തുകൊണ്ടിരുന്നു: ഇതാണ് എബ്രായലേഖനകർത്താവ് തൻെറ ലേഖനത്തിൽ പറയുന്നത്:-(എബ്രായർ 1: 1. 'ദൈവം പണ്ട് ഭാഗംഭാഗമായിട്ടും വിവിധമായിട്ടും.........................അരുളിച്ചെയ്തു')

ഏദൻതോട്ടത്തിൻെറ നടുവിലുള്ള വൃക്ഷം, സാക്ഷിയുടെ പെട്ടകം, പിച്ചളസർപ്പം, മേഘത്തൂൺ, അഗ്നിത്തൂൺ എന്നിവകളെപ്പററി വായിക്കുമ്പോൾ നാം എന്താണ് മനസിലാക്കേണ്ടത്? മനുഷ്യന് ഗ്രഹിക്കാവുന്നിടത്തോളം സ്ഥലകാലങ്ങളും സാഹചര്യങ്ങളും മനുഷ്യജാതിയുടെ വളർച്ചയ്ക്കനുസരിച്ച് നിവൃത്തിയുള്ളിടത്തോളം ഗ്രഹിക്കാവുന്ന മാർഗ്ഗങ്ങളിൽക്കൂടി ദൈവം തന്നെത്തന്നെ മനുഷ്യനു വെളിപ്പെടുത്തിക്കൊണ്ടിരുന്നു എന്നുള്ളതാണ്. പ്രപഞ്ചത്തിൽ, മനുഷ്യശരീരത്തിൽ, പഞ്ചേന്ദ്രിയങ്ങൾക്കു വിധേയമായി ജീവിക്കുന്ന മനുഷ്യനു ഇതുപോലുള്ള മാർഗ്ഗങ്ങൾവഴിയായി മാത്രമേ ദൈവത്തെ മനസ്സിലാക്കാൻ സാധിക്കയുള്ളു. ചുരുക്കത്തിൽ പറഞ്ഞാൽ രണ്ടു സുപ്രധാന

സംഗതികൾ ഇതിൽ അന്തർലീനമായി സ്ഥിതിചെയ്യുന്നു. അദൃശ്യനായി, സ്ഥലകാലങ്ങൾക്കതീതനായി സ്ഥിതിചെയ്യുന്ന ദൈവവും, സ്ഥലങ്ങൾക്കും പഞ്ചേന്ദ്രിയങ്ങൾക്കും വിധേയനായി, പ്രപഞ്ചത്തിൽ മർത്ത്യശരീരത്തിൽ നിവസിക്കുന്ന മനുഷ്യനും-കുറെക്കൂടി ചുരുക്കിപ്പറഞ്ഞാൽ ആ രണ്ടു സംഗതികളെ അദൃശ്യമെന്നും, ദൃശ്യമെന്നും നാമകരണം ചെയ്യാവുന്നതാണ്. ഇതിന്റെ അർത്ഥമെന്താണ്? അദൃശ്യനായിരിക്കുന്ന ദൈവം ദൃശ്യമായ മാർഗ്ഗത്തിൽക്കൂടി പ്രപഞ്ചത്തിൽ ജഡത്തിൽ കുടിയിരിക്കുന്ന മനുഷ്യന് തന്നെത്തന്നെ വെളിപ്പെടുത്തണം. ഇതിനാണ് മനുഷ്യാവതാരം എന്നു പറയുന്നത്. ദൈവം മനുഷ്യനായി, പ്രപഞ്ചത്തിലെ പദാർത്ഥംവഴിയായി മനുഷ്യരുടെ കൂടെയും, മനുഷ്യരുടെ ഇടയിലും, മനുഷ്യരിലും സ്ഥിതിചെയ്തു, സ്ഥിതിചെയ്തുകൊണ്ടിരിക്കയും ചെയ്യുന്നു.

ക്രിസ്തീയവിശ്വാസത്തിന്റെ മൂല്യങ്ങളത്രേ വി: വേദത്തിലും (എബ്രാ: 1) വിശ്വാസപ്രമാണത്തിലും ക്രോഡീകരിച്ചിരിക്കുന്നത്. ആ വിശ്വാസപ്രമാണം ദിവസത്തിൽ പല പ്രാവശ്യം നാം ഏററുപറയുന്നുണ്ട്. അതായത് 'ദൈവം വി: റൂഹായിൽ നിന്നും, ദൈവമാതാവായ വി: മറിയാമ്മിൽനിന്നും മനുഷ്യനായിത്തീർന്നു.' ഇതത്രെ ക്രിസ്ത്യാനിയുടെ ദൈവം. പഞ്ചേന്ദ്രിയത്തിലെ പദാർത്ഥംവഴിയായി പഞ്ചേന്ദ്രിയങ്ങൾക്ക് ഗോചരമാംവണ്ണം ലോകത്തിന് തന്നെത്തന്നെ വെളിപ്പെടുത്തികൊടുത്ത ദൈവമത്രേ യേശു. (Jesus is god who expressed Himself through matter perceptible to human senses) യേശു എന്നു പറഞ്ഞാൽ പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമാണ്. താഴെ പ്രതിപാദിക്കുന്ന കാര്യം ശരിയായി മനസ്സിലാകണമെങ്കിൽ ഈ സത്യം നാം മറന്നുപോകരുത്.

ദൈവം ജഡത്തിൽ വന്നു എന്നു വിശ്വസിക്കാത്ത ഒരുത്തനും ദൈവത്തിൽനിന്നുള്ളവനല്ല (1 യോഹ. 4: 2.) എന്ന് അപ്പോസ്തോലൻ സ്പഷ്ടമായി സാക്ഷിക്കുന്നു. അതായത് ക്രിസ്ത്യാനിയുടെ ദൈവം ജഡത്തിൽ വന്നു. സത്യക്രിസ്ത്യാനികളെയും അല്ലാത്ത ക്രിസ്ത്യാനികളെയും തമ്മിൽ വേർതിരിക്കുന്നതിനുള്ള ഒരുപാധിയായി അപ്പോസ്തോലൻ ഉപയോഗിക്കുന്നത് ദൈവത്തിന്റെ മനുഷ്യാവതാരയാഥാർത്ഥ്യമത്രെ. ക്രിസ്ത്യാനിയുടെ ദൈവം മനുഷ്യാവതാരം ചെയ്തു മനുഷ്യനായിത്തീർന്നു. ആ ദൈവത്തിന്റെ പേര് യേശു എന്നത്രേ 'നീ ഗർഭം ധരിച്ച് ഒരു മകനെ പ്രസവിക്കും; അവന് യേശു എന്നു പേർ വിളിക്കണം.' (ലൂക്കോ: 1: 31) ആകയാൽ യേശു എന്നു കേൾക്കുമ്പോൾ ദൈവവും മനുഷ്യനും എന്നു നാം മനസ്സിലാക്കണം.

യേശു (പൂർണ്ണദൈവവും പൂർണ്ണമനുഷ്യനും) കഷ്ടതയനുഭവിച്ച്, മരിച്ച് ഉയർത്തെഴുന്നേററപ്പോൾ യേശു അല്ലെന്നും ഒരാത്മാവു മാത്രമാണെന്നും അപ്പോസ്തോലന്മാർപോലും വിചാരിച്ചുപോയി. അപ്പോഴും താൻ മനുഷ്യാവ

താരം ചെയ്ത ദൈവം (യേശു) ആണെന്നും താൻ ആത്മാവു മാത്രമല്ലെന്നും, തനിക്കു ശരീരവും ഉണ്ടെന്നും മനസ്സിലാക്കണമെന്നുള്ളതായിരുന്നു ഉയർപ്പിന്റെ ശേഷമുള്ള തന്റെ ഒരു പ്രധാനമുദ്ദേശം. അതുകൊണ്ടത്രേ ശിഷ്യന്മാർ കാൺകെ വറുത്തമീനും തേൻകട്ടയും കർത്താവു ഭക്ഷിക്കുന്നത് (വി: ലൂക്കോസ് 24: 42, 43) 'അവർ ഒരുഖണ്ഡം വറുത്തമീനും (തേൻകട്ടയും) അവനുകൊടുത്തു. അതു അവൻ വാങ്ങി അവർ കാൺകെ തിന്നു.' ആത്മാവു പദാർത്ഥമായ ഭക്ഷണം കഴിക്കുകയില്ല.

ഉയർപ്പിന്റെ ശേഷവും മനുഷ്യ (മഹത്വീകരിക്കപ്പെട്ട ഉയർത്ത) ശരീരം ഉള്ളതുകൊണ്ടാണു ഭക്ഷണം കഴിച്ചത്. കൂടാതെയും കർത്താവു് ഒരു ആത്മാവു മാത്രമാണെന്നു വിചാരിച്ച തോമസ്ശ്ലീഹായോടും മററുശിഷ്യന്മാരോടും താൻ എന്താണു പറയുന്നത്? "അവൻ അവരോട്: നിങ്ങൾ കലങ്ങുന്നത് എന്തു? നിങ്ങളുടെ ഹൃദയത്തിൽ സംശയം പൊങ്ങുന്നത് എന്തു്? ഞാൻതന്നെ ആകുന്നു എന്നു എന്റെ കൈയ്യും കാലും നോക്കി അറിവിൻ; എന്നെ തൊട്ടുനോക്കുവിൻ; എന്നിൽ കാണുന്നതുപോലെ ഭൂതത്തിനു മാംസവും അസ്ഥികളും ഇല്ലല്ലോ എന്നു പറഞ്ഞു. ഇങ്ങനെ പറഞ്ഞിട്ടു അവൻ കയ്യും കാലും അവരെ കാണിച്ചു." (ലൂക്കോസ് 24: 38. 39: 40) (യോഹ: 20: 27.) ഉയർപ്പിന്റെ ശേഷവും ക്രിസ്ത്യാനിയുടെ ദൈവം യേശുവാണ്, അതായത് പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമാണ്.

സ്വർഗ്ഗാരോഹണത്തിന്റെ ശേഷവും ക്രിസ്ത്യാനിയുടെ ദൈവം യേശു (ദൈവവും മനുഷ്യനും) ആണോ എന്നു ചിന്തിക്കാം. പൌലൂസ് അപ്പോസ്തോലൻ സഭയെ പീഡിപ്പിച്ചുകൊണ്ടു സഞ്ചരിച്ചു. ദമസ്കോസിലേക്കു പോകുമ്പോൾ കർത്താവു അവനു വെളിപ്പെട്ടു സംസാരിക്കുന്നു. 'നീ ആരാകുന്നു കർത്താവേ, എന്നു് അവൻ ചോദിച്ചതിനു: നീ ഉപദ്രവിക്കുന്ന യേശു ആകുന്നു ഞാൻ' എന്നു കർത്താവു് അവനോടു ഉത്തരം പറഞ്ഞു. (അപ്പോ: പ്രവൃ: 9: 5.) സ്വർഗ്ഗാരോഹണത്തിന്റെ ശേഷവും ക്രിസ്ത്യാനിയുടെ ദൈവം യേശുതന്നെ.

(തുടരും)

**അറിയിപ്പ്:—** നമ്മുടെ യുവാക്കന്മാരുടെ സാഹിത്യാഭിരുചിയെ പ്രോത്സാഹിപ്പിക്കുന്നതിനുവേണ്ടി അടുത്ത ലക്കം മുതൽ അവക്കായി ഒരു പ്രത്യേക യുവജനപംക്തി ആരംഭിക്കണമെന്നു വിചാരിക്കുന്നു. യുവജനസമാജാംഗങ്ങളിൽനിന്നും ലേഖനങ്ങൾ, ചെറുകഥകൾ, കവിതകൾ മുതലായവ ക്ഷണിച്ചുകൊള്ളുന്നു. മാസികയിലേക്കുള്ള ലേഖനങ്ങളും വാർത്തകളും മറേറ വൃത്തിയായി, കടലാസിന്റെ ഒരു വശത്തുമാത്രം എഴുതിഅയയ്ക്കേണ്ടതാണ്. സ്ഥലപരിമിതി വളരെ കുറവാകയാൽ വാർത്തകൾ കഴിയുന്നത്ര ചുരുക്കി എഴുതിഅയയ്ക്കണം. പത്രാധിപർ.

# 'അപ്പോസ്തലപ്രവർത്തികൾ'

## (ജി)

"അപ്പോസ്തല പ്രവർത്തികൾ" പരിസമാപ്തിയിൽ എത്താത്ത ഒരു വാല്യമായിട്ടാണു് നാം വേദപുസ്തകത്തിൽ കാണുന്നതു്. അങ്ങനെ ആ ഗ്രന്ഥം സമാപിപ്പിക്കാൻ ഗ്രന്ഥകർത്താവിനെ പ്രേരിപ്പിച്ച കാരണം എന്തായിരുന്നിരിക്കുമോ? അതേപ്പറ്റി ന്യായമായ പല നിഗമനങ്ങളും നടത്തുവാൻ നമുക്കു കഴിഞ്ഞേക്കും; എങ്കിലും യാതൊന്നും തീർത്തുപറയുവാൻ നിവൃത്തിയില്ല. ദൈവത്താൽ അയയ്ക്കപ്പെട്ടവരുടെ-അപ്പോസ്തലൻ എന്ന പദത്തിന്റെ അർത്ഥം അയയ്ക്കപ്പെട്ടവൻ എന്നാണല്ലോ-പ്രവർത്തനങ്ങളുടെ പ്രഥമ വാല്യമായി ആ ഗ്രന്ഥം അവശേഷിക്കണമെന്നും പിൻവാല്യങ്ങൾ പലതു് പ്രസിദ്ധീകൃതമാകണമെന്നുമുള്ളതു് ദൈവേഷ്ടംകൂടെ ആയിരുന്നിരിക്കാം. ഈ കഴിഞ്ഞ ഇരുപത്തു നൂറ്റാണ്ടുകൾക്കുള്ളിൽ ആ ചെറുഗ്രന്ഥത്തിന്റെ പിൻവാല്യങ്ങളായി പല ഗ്രന്ഥങ്ങൾ രചിക്കപ്പെട്ടിട്ടുണ്ടു്. അവയിൽ ഏറ്റവും സമീപകാലത്തു് പ്രസിദ്ധീകൃതമായ ഒരു ഗ്രന്ഥമായി Through gates of Splendour എന്ന ഇംഗ്ലീഷ്ഗ്രന്ഥം പരിഗണിക്കേണ്ടിയിരിക്കുന്നു.

ഈക്വഡോറിലെ മിഷ്യനറി പ്രവർത്തനങ്ങളിൽ വ്യാപൃതരായ അഞ്ചു വീരസാഹസികരുടെ പ്രവർത്തനചരിത്രമാണു ഈ ഗ്രന്ഥത്തിലെ പ്രതിപാദ്യ വിഷയം.

ജിം എലിയട്ട്, ഓണേഴ്സ്‌വിദ്യാർത്ഥിയും യുവകവിയും സഹപാഠികളുടെ ആരാധനാമൂർത്തിയും ക്രൈസ്തവവിശ്വാസിയുമായ ഒരു യുവാവായിരുന്നു. കോളേജ്‌വിദ്യാർത്ഥിയായിരുന്ന കാലത്തു് അദ്ദേഹം തന്റെ ഡയറിയിൽ എഴുതിയ ചില വാചകങ്ങൾ ഇപ്രകാരം പോകുന്നു: 'ദൈവം തന്റെ ദാസരെ അഗ്നിശിഖകളാക്കിത്തീർക്കുന്നുണ്ടു്. ഞാൻ ജ്വലിക്കുന്നവനാണോ? ദിവ്യാഗ്നിയുടെ പ്രവർത്തനത്തിനു വിധേയമാകാത്ത ആസ്ബെസ്റ്റാസിൽ നിന്നു് കർത്താവേ എന്നെ വിമുക്തനാക്കണമേ. ഞാൻ ഒരു അഗ്നിശിഖയായി രൂപാന്തരപ്പെടുവാൻ തക്കവണ്ണം പരിശുദ്ധാത്മാവാകുന്ന തൈലത്തിൽ എന്നെ നീ നിമജ്ജനം ചെയ്യണമേ.' ഈക്വഡോറിൽ പോകുവാനാണു് ദൈവം തന്നെ വിളിക്കുന്നതെന്നു എലിയട്ടിനു അറിയാമായിരുന്നു. 'അവന്റെ രക്ഷയെക്കുറിച്ചെന്നപോലെ അവന്റെ നടത്തിപ്പിനെക്കുറിച്ചും ഞാൻ വ്യക്തമായി അറിയുന്നുണ്ടു്" അദ്ദേഹം ഒരവസരത്തിൽ പ്രസ്താവിച്ചു.

പീറ്റർ ഫ്ളെമിംഗ്, തത്വശാസ്ത്രത്തിലും സാഹിത്യത്തിലും സമർത്ഥനായ ഒരു വിദ്യാർത്ഥിയായിരുന്നു. അനായാസകരമായ മാർഗ്ഗം തെരഞ്ഞെടുക്കുവാൻ അദ്ദേഹം തീരുമാനിച്ചിരുന്നു എങ്കിൽ ഒരു കോളേജ്പ്രഫസറായിത്തീരുന്നതിനു ഫ്ളെമിംഗിനു് യാതൊരു പ്രയാസവുമുണ്ടാകുമായിരുന്നില്ല.

നെയിററ് സെയിൻറ്, ബാല്യം മുതൽതന്നെ വിമാനയാത്രയിൽ ഉൽസുകനായിരുന്നു. എന്നാൽ ചെറുപ്പത്തിലുണ്ടായ ഓസ്റ്റിയോ വൈലയിററ്സ് എന്ന കഠിനരോഗത്തിൻെറ ആവത്തിച്ചുള്ള ആക്രമണത്താൽ ആ അഭിലാഷപ്രാപ്തി അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം സഫലമാകാതെപോയി. പുതിയ കണ്ടുപിടിത്തങ്ങളിൽ ശ്രദ്ധാലുവായിരുന്ന സെയിൻറ് ഒരു ഗ്രൗണ്ട് എൻജിനീയറായിട്ടാണ് പ്രാവീണ്യം സമ്പാദിച്ചതു്. മിഷ്യനറി ആവിയേഷൻ ഫെല്ലോഷിപ്പിലെ പൈലട്ടായിതീർന്ന അദ്ദേഹം മിഷ്യനറിമാക്കു ലഭിക്കാമായിരുന്ന ഒരു വലിയ ബന്ധുവായി അനുഭവപ്പെട്ടു. പദചാരികൾക്കു് എത്രദിവസങ്ങൾ ആവശ്യമാകുമായിരുന്നുവോ അത്രയും നിമിഷങ്ങൾകൊണ്ടു് സാധനസാമഗ്രികൾ ലക്ഷ്യസ്ഥാനത്തെത്തിക്കുവാൻ അദ്ദേഹത്തിൻെറ വിമാനപ്രവത്തനം സഹായിച്ചിരുന്നു. പ്രത്യേകതകളുടെ ഒരു കൂട്ടായിരുന്നു അദ്ദേഹം. ഇത്രമാത്രം ഭയാശങ്കകൾ ലേശംപോലുമില്ലാതെ ജീവിച്ച മറെറാരു സാഹസികനെ കണ്ടുകുട്ടുക പ്രയാസമായിരിക്കും. 'ലക്ഷ്യപ്രാപ്തിക്കുവേണ്ടി ജീവിതാർപ്പണം ചെയ്യുന്ന ആവശ്യകത ഞങ്ങൾ പഠിച്ചതു് കഴിഞ്ഞ യുദ്ധകാലസേവനഘട്ടത്തിലായിരുന്നു. മിഷ്യനറിമാർ എപ്പോഴും അഭിമുഖീകരിക്കേണ്ട യാഥാർത്ഥ്യവുമാണതു്.' അദ്ദേഹത്തിൻെറ അഭിപ്രായമാണിതു്. എന്നിരുന്നാലും തൻെറ സജ്ജീകരണങ്ങളിലും വിമാനം സംബന്ധിച്ചും ഇത്ര സൂക്ഷ്മമായി പ്ലാൻചെയ്യുന്ന മറെറാരുവനെ കണ്ടുകിട്ടുക സാദ്ധ്യമായിരിക്കുകയില്ല. 'വിമാനയാത്ര ആരംഭിക്കുന്ന ഓരോ അവസരത്തിലും ദൈവത്തോടു കടപ്പെട്ടിരിക്കുന്ന എൻെറ ജീവൻ അവിടുത്തേക്കു ഏല്പിച്ചുകൊടുക്കുവാനുള്ള സന്നദ്ധതയോടുകൂടിയാണു ഞാൻ യാത്ര ആരംഭിക്കുന്നതു്.' ഒരു വിദഗ്ദ്ധനാവശ്യമായ സൂക്ഷ്മതയും ശിഷ്യനാവശ്യമായ സാഹസികതയും അദ്ദേഹത്തിൻെറ കൂടപ്പിറപ്പുകളായിരുന്നു. 'ഒരു പ്രാസംഗികനായിത്തീരാമെന്നു് ഞാൻ തെല്ലും പ്രതീക്ഷിക്കുന്നില്ല.' അദ്ദേഹം അഭിപ്രായപ്പെടുകയാണ്. 'എന്നാൽ യേശുവിനെക്കുറിച്ചു് ഒരിക്കലും കേട്ടിട്ടില്ലാത്തവരോടു സംസാരിക്കുവാൻ ഞാനാഗ്രഹിക്കുന്നു.'

എഡ്മാക്ക് കല്ലി, ആറടി രണ്ടിഞ്ചുയരവും നൂററിതൊണ്ണൂറു റാത്തൽ തൂക്കവുമുള്ള ഭീമകായനായ മനുഷ്യനായിരുന്നു. അസാധാരണനിശ്ചയദാർഢ്യതയുള്ളവനും കായികാഭ്യാസിയുമായിരുന്ന കല്ലി ധനതത്വശാസ്ത്രം ബിസിനസ് ഇവ സംബന്ധിച്ചു് അഭ്യസനം പൂത്തിയാക്കി നിയമപരിശീലനത്തിനു പോകുവാനൊരുങ്ങിയ രാത്രിയിലാണ് മിഷ്യനറി ആകുവാനുള്ള ദൈവവിളി ശ്രവിച്ചതു്. 'നിങ്ങളുടെ മുട്ട മുഴുവൻ ഒരു കുട്ടയിൽ സൂക്ഷിക്കുന്നതിനു തുല്യമാണതു്. നമ്മുടെ രക്ഷയെപ്രതി അവനെ പൂർണ്ണമായി വിശ്വസിക്കാമെങ്കിൽ എന്തുകൊണ്ടു് ജീവിതം മുഴുവനായി അവിടുത്തേക്കു് ഏല്പിച്ചുകൊടുത്തുകൂടാ.' അദ്ദേഹം അഭിപ്രായപ്പെടുകയാണ്.

പോളിയോരോഗബാധിതനായിരുന്നുവെങ്കിലും രണ്ടാംലോകമഹായുദ്ധത്തിലെ വീരസേവനത്തിനു കീർത്തിമുദ്ര സമ്പാദിച്ച റോജർ യൂഡേറിയനായിരുന്നു ആ സാഹസികരിലഞ്ചാമൻ.

ഈ യുവാക്കന്മാരും അവരുടെ പ്രിയഭാര്യമാരും ഇക്വഡോറിലെ ജിവാരോസ്, ക്യൂച്ച്യുവാസ് വംശജരുടെയിടയിലാണ് മിഷ്യനറിപ്രവർത്തനമാരംഭിച്ചത്. എങ്കിലും അവരുടെ ചിന്താമണ്ഡലങ്ങളിൽ അസ്വാസ്ഥതയുടെ അലകൾ സൃഷ്ടിച്ചുകൊണ്ടിരുന്നവർ ഓക്കാസ് വംശജരായിരുന്നു. റബ്ബർവ്യാപാരികളായി അവിടെയെത്തിയ പാശ്ചാത്യവണിക്കുകളുടെ നിർദ്ദയമായ മൃഗീയവർത്തനാരീതി ക്രിസ്തുവിനെക്കുറിച്ച് കേൾക്കുകപോലും ചെയ്തിട്ടില്ലാതിരുന്ന നരഹിംസകരായ ആ കിരാതവംശജരെ കൂടുതൽ ക്രൂരന്മാരാക്കിത്തീർത്തു.

അവരെ സമീപിക്കുന്നതിനുള്ള സജ്ജീകരണങ്ങൾ ആ യുവമിഷ്യനറിമാർ സാവധാനം ക്രമീകരിച്ചുതുടങ്ങി. സെയിൻറിൻെറ പൈപ്പർവിമാനം ഓക്കാസുവംശജരുമായി ചില സമ്പർക്കങ്ങൾ സ്ഥാപിക്കുവാൻ പ്രയോജകീഭവിച്ചു. അവരുടെ ഭാഷയിലെ ചുരുക്കം ചില പദങ്ങളും അവർ ഹൃദിസ്ഥമാക്കി. 'ഞാൻ നിങ്ങളെ സ്നേഹിക്കുന്നു. ഞാൻ നിങ്ങളുടെ സ്നേഹിതനാണ്.' വിമാനത്തിലെ ഉച്ചഭാഷിണിയിൽക്കൂടെ ഈ പദങ്ങൾ അവർ വിളിച്ചുപറഞ്ഞിരുന്നു. വിമാനത്തിലെ യന്ത്രസഹായത്തോടുകൂടി ആ അപരിഷ്കൃതരുടെ ഇടയിൽ ചില സമ്മാനങ്ങൾ വിതരണം ചെയ്യുവാനും അവർക്കു സാധിച്ചു. അതേമാർഗ്ഗേണ ചില സമ്മാനങ്ങൾ ഓക്കാസ് വംശജരിൽനിന്നു അവർക്കും ലഭിക്കുകയുണ്ടായി. എങ്കിലും ആ കിരാതവർഗ്ഗക്കാർ മനുഷ്യഹിംസകരാണെന്ന് അവർ വിസ്മരിച്ചില്ല.

പ്രാരംഭസജ്ജീകരണങ്ങൾ പൂർത്തിയായി എന്നും അവരുടെയിടയിൽ നേരിട്ടു പ്രവർത്തനമാരംഭിക്കുന്നതിനുള്ള സമയം സമാഗതമായി എന്നും ബോദ്ധ്യമായിക്കഴിഞ്ഞപ്പോൾ ആ ദേശത്തുള്ള വിസ്തൃതമായ ഒരു മണൽത്തിട്ടയിൽ വിമാനസഹായത്തോടുകൂടി അവർ ഇറങ്ങി. ഓക്കാസുകളുടെ ആഗമനം പ്രതീക്ഷിച്ച് അവിടെത്തന്നെ കാത്തുനില്ക്കവേ കമ്പിയില്ലാക്കമ്പിവഴി കേന്ദ്രവുമായി സമ്പർക്കം പുലർത്തുവാനും അവർ ശ്രമിച്ചിരുന്നു. പെട്ടെന്ന് കേന്ദ്രത്തിൽ എന്തോ ഒരു നിശ്ശബ്ദത ബോദ്ധ്യപ്പെട്ടു. എന്തു സംഭവിച്ചെന്നറിയാൻ അവിടെ യാതൊരു വഴിയും ലഭ്യമായിരുന്നില്ല. തൽഫലമായി ഒരു വിമോചിതസംഘം വിമാനംവഴി അവിടെത്തുവാൻ നിയുക്തരായി. അവർ ആ മണൽത്തിട്ടയിൽ ദർശിച്ചത്, ക്രിസ്തുവിനെപ്രതി വീരസാഹസികരായിത്തീർന്ന ആ അഞ്ചു യുവകേസരികളുടെ അസ്ഥിപഞ്ജരങ്ങൾ മാത്രമത്രെ.

ഈ മിഷ്യനറിമാരുടെ വീരചരിത്രം എഴുതിയ ജിംഎലിയട്ടിൻെറ ഭാര്യ ശേഷമുള്ള നാലു വിധവകളോടുകൂടെ അവരുടെ ഭർത്താക്കന്മാരാരംഭിച്ച ജോലിയിൽ നിമഗ്നരായിരിക്കുകയാണ്. യൂഡേറിയൻെറ ഭാര്യ ബാർബറാ എഴുതുന്നു "സ്വയത്തിൻെറ അഭ്യോഭാവത്തിൽനിന്ന് സ്വതന്ത്രയായിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു; ജീവിതം ദ്രവിച്ചുപോകുന്നതിനു മാത്രമുപകരിക്കുന്ന സാത്താൻെറ ഉപകരണംമാത്രമാണ് ആ അഭ്യോഭാവം. സങ്കടത്തിൽനിന്നും ഹിസ്റ്റീറിയായിൽനിന്നും ഞങ്ങളുടെ നാഥൻ ഞങ്ങൾക്കു വിമുക്തിതന്ന് അവിടുത്തെ പരിപൂർണ്ണ സമാധാനത്താൽ ഞങ്ങളുടെ ഹൃദയങ്ങൾ നിറച്ചിരിക്കുന്നു."

മനുഷ്യപ്രകാരം ദുഃഖപര്യവസായിയായ ഒരു ജീവിതനാടകമായി ഈ ഗ്രന്ഥം വായിക്കേണ്ടതാണെങ്കിലും എന്തുകൊണ്ടോ വിജയകാഹളധ്വനിയുയരുന്ന നാടകമായിട്ടേ അതു് വായിക്കുവാൻ സാധിക്കൂ. കണ്ഠനാളത്തിൽ എന്തോ തങ്ങിനില്ക്കുന്നു എന്ന അനുഭവം കൂടാതിരിക്കണമെന്നു് ആഗ്രഹിക്കുന്നുവെങ്കിൽ മനുഷ്യഹൃദയമുള്ള ആരും ഈ ഗ്രന്ഥം വായിക്കരുതു്. ഈ പുസ്തകം ക്രിസ്തുവിനെപ്രതി വീരമരണം കൈവരിച്ചവരുടെ ജീവിതകഥയാണു്. ക്രിസ്തുവിനു തങ്ങളെത്തന്നെ ഏല്പിച്ചുകൊടുക്കുന്നവരിൽ അവിടുത്തെ ആത്മാവു് വരുത്തുന്ന അത്ഭുതകരമായ വ്യതിയാനത്തിനു് ഉദാഹരണവുമാണു് ഈ ഗ്രന്ഥം. ആ യുവവിധവകളുടെ ധീരത വീരചരമം പ്രാപിച്ച ആ യുവാക്കന്മാരുടെ ധീരതയേയും അതിലംഘിക്കുന്നതാണു്. ഹൃദയം പിളർക്കുന്ന സംഭവപരമ്പരകൾക്കിടയിലും ഇടപതറാതെനിന്നു് ധീരസേവനം നടത്തുന്നവരുടെ ചങ്കുറപ്പിനും ദൈവാശ്രയത്തിനും ആരാണു വിനമ്രനമസ്കാരം ചെയ്യാതിരിക്കുക!

ക്രിസ്തുവിനെപ്രതി ഓരോരുത്തർ സ്വാഗതം ചെയ്യുന്ന മോഹനീയ ത്യാഗത്തിന്റെ സ്വഭാവം ഗ്രഹിക്കുവാൻ മാത്രമായിട്ടെങ്കിലും ഈ വിധ ജീവചരിത്രകഥകൾ നമ്മുടെ യുവതീയുവാക്കന്മാർ സശ്രദ്ധം വായിക്കേണ്ടതാണു്.

# യുവാക്കന്മാരുടെ വലിയ ചോദ്യങ്ങൾ

(ഫാദർ എം. വി. ജോർജ്ജ് എം. ഏ., ബി. ഡി., എസ്. റ്റി. എം.)

## 5. അതിശയങ്ങൾ

### ആധുനികകാലത്തും വിശ്വസനീയങ്ങളാണോ?

വിശുദ്ധവേദപുസ്തകത്തിൽനിന്നും സകല അത്ഭുതങ്ങളും ദൂരീകരിച്ചു് ശാസ്ത്രീയമായി വിശ്വസിക്കാവുന്നവമാത്രം ഉൾപ്പെടുത്തി ഒരു വിശ്വാസസംഹിത ഉളവാക്കുവാനുള്ള ശ്രമം ഇന്നും ഇന്നലെയും തുടങ്ങിയതല്ല. ജർമ്മനിയിൽ Buthmann എന്ന വേദപുസ്തകപണ്ഡിതൻ Demythologisation എന്ന പേരിൽ ഈ ശ്രമം ഇന്നും തുടരുകയാണു്. പഴയനിയമത്തിലും പുതിയനിയമത്തിലും അതിശയങ്ങൾക്കു് വലിയ സ്ഥാനം കൊടുത്തിട്ടുണ്ടെന്നു് മാത്രമല്ല; ദൈവത്തിന്റെ മനുഷ്യാവതാരം അതിശയങ്ങളോടുകൂടി ചേർത്താണു് വേദപുസ്തകത്തിൽ ചിത്രീകരിച്ചിരിക്കുന്നതു്. എല്ലാ അതിശയങ്ങളും വി: വേദപുസ്തകത്തിൽനിന്നും മാററിയാൽതന്നെയും നമ്മുടെ കർത്താവിന്റെ കന്യകാജനനവും, പുനരുത്ഥാനവും വേദപുസ്തകത്തിൽനിന്നോ വേദശാസ്ത്രത്തിൽനിന്നോ മാററുവാൻപാടില്ലാത്തവണ്ണം ദൈവികവെളിപ്പാടിനോടു ബന്ധിക്കപ്പെട്ടിരിക്കുന്നവയാണു് (റോ: 1: 4, യോഹ: 5: 36,10: 25, 48, മത്താ: 11: 2-5

ദൈവം മനുഷ്യനാകുക എന്നതുതന്നെ അത്ഭുതങ്ങളിലേയ്ക്കും വലിയ അത്ഭുതമാകുന്നു. ജനനവും മരണവും ഇല്ലാത്ത ദൈവം ജനിച്ചു എന്നും മരിച്ചു എന്നുമുള്ള വിശ്വാസത്തിൽ യുക്തിയുടെ തടങ്കൽപാറ അടങ്ങിയിരിക്കുന്നു ദസീമാതീതനായിരിയ്ക്കുന്ന ദൈവം തന്നെത്താൻ ഒഴിച്ച് വേഷത്തിൽ മനുഷ്യനായി സീമയ്ക്കുള്ളിൽ ജനിച്ചു എന്നും അതേ സമയം പൂർണ്ണദൈവവും പൂർണ്ണമനുഷ്യനും ആയിരുന്നുവെന്നും വേദശാസ്ത്രം പഠിപ്പിക്കുന്നു. ആ വലിയ അത്ഭുതത്തിന്റെ ഒരു ചെറിയ സൂചനമാത്രമാണ് കന്യക ഗർഭിണിയായി ഒരുമകനെ പ്രസവിച്ചുവെന്നും, ക്രിസ്തു മരിച്ച് മൂന്നാം ദിവസം ഉയർത്തെഴുന്നേറ്റുവെന്നുമുള്ള വിശ്വാസത്തിൽ അടങ്ങിയിരിക്കുന്നത്.

ഒരു വിധത്തിൽ പറഞ്ഞാൽ പ്രകൃതിയുടെ നിയമങ്ങൾക്ക് അനുസരണമായി മാത്രമേ ദൈവം പ്രവർത്തിക്കുകയുള്ളു എന്നു പറയുന്നത് പ്രകൃതിയെ ദൈവം ആക്കുന്നതിനു തുല്യമാണ്. പ്രകൃതിയിലെ എല്ലാ കാര്യങ്ങളും ശാസ്ത്രീയമായി ഗ്രഹിക്കുന്നതുവരെ അതിശയങ്ങളായി മാത്രമാണ് അനുഭവപ്പെടുന്നത്. കാര്യകാരണസഹിതം ചില രോഗങ്ങളും വിവരിക്കപ്പെടുമ്പോൾ കാരണമറിയാത്ത കാര്യങ്ങളുടെ എണ്ണം കുറഞ്ഞുവരികയാണെന്ന് വിശ്വസിക്കാൻ നിർവാഹമില്ല. ഊർജ്ജതന്ത്രത്തിൽ (Physics) അദ്വതീയ പാണ്ഡിത്യം നേടിയ Albert Einstin പോലും, അദ്ദേഹം കൂടുതൽ പഠിക്കുന്തോറും കൂടുതൽ രഹസ്യങ്ങൾ അറിയുന്നുണ്ടെന്നുള്ള ബോധം അദ്ദേഹത്തിനുണ്ടായിരുന്നുവെന്നാണ് പറഞ്ഞിട്ടുള്ളത്. മനുഷ്യൻ സർവ്വജ്ഞനാകുവാൻ സാദ്ധ്യമല്ലായ്കയാൽ അത്ഭുതങ്ങളുടെ പിൻപിൽ കിടക്കുന്ന കാരണം അവൻ അറിയാതെ കിടക്കുന്നുവെങ്കിൽ അതിൽ ആശ്ചര്യപ്പെടാനില്ല.

ദൈവം പ്രകൃതിയ്ക്കതീതൻകൂടിയാകയാൽ താൻ ചെയ്യുന്ന എല്ലാകാര്യവും പ്രകൃതിനിയമങ്ങൾ അനുസരിച്ചായിരിക്കണമെന്നില്ല; പ്രകൃതിയെ സൃഷ്ടിച്ച ദൈവത്തിനു ഉന്നതകാര്യങ്ങൾക്കുവേണ്ടി അതിന്റെ നിയമങ്ങൾ മാററിമറിക്കുവാനുള്ള അധികാരം ഉണ്ടായിരിക്കുമല്ലോ,

യുക്തിയുടെയും ആത്മാവിന്റെയും രണ്ടുലോകങ്ങൾ സമ്മേളിക്കുന്ന അതൃത്തിയിലാണ് മനുഷ്യൻ സ്ഥിതിചെയ്യുന്നത്. അതുകൊണ്ട് മനുഷ്യന്റെ അനുഭവത്തിൽപ്പെടുന്നവയെല്ലാം യുക്തിയുടെ പ്രകാശത്തിൽ കാണണമെന്നു ശഠിച്ചുകൂടാത്തതാണ്. ആത്മലോകത്തിലെ അനവധി വസ്തുതകളും യുക്തിക്കതീതമായി സ്ഥിതിചെയ്യുന്നതിനാൽ അത്ഭുതങ്ങളായിമാത്രമേ അനുഭവപ്പെടുകയുള്ളു.

ആന്തരികവും ബാഹ്യവുമായ മാററം ദൈവീകവെളിപ്പാട് സ്വീകരിക്കുന്ന എവർക്കും ഉണ്ടാകുമെന്നുള്ളതിന് യാതൊരു തക്കവുമില്ല.

"The reception of Revelation inevitably expresses itself as subjective eccstasy and objective miracles Ecstasy without miracle may be merely an emotional Experience with out revelatory contents, and Miracle

with out ecstasy would be an inexplainable objective happening with out the meaning fullness of Divine Revelation മോശ എരിയുന്ന മുൾപ്പടർപ്പിന്റെ അതിശയത്തിൽ ആന്തരികമായ ഒരു ആനന്ദാനുഭൂതി അനുഭവിക്കുകൂടി ചെയ്തതിനാലാണ് ആ അതിശയം അർത്ഥവത്തായിത്തീർന്നത്. ദൈവമാതാവിനെ ഗബ്രിയേൽമാലാഖയെ ദർശിച്ച അതിശയത്തോടുചേർന്നു ഉള്ളിൽ സംഗ്രഹിക്കത്തക്ക ആന്തരീക അനുഭൂതികൂടി ഉണ്ടായതുകൊണ്ടാണ് ദൈവീകവെളിപാട് ലഭിച്ചത്. ഉയിർത്തെഴുന്നേറ്റ കർത്താവിനെ വിശ്വാസികൾമാത്രം ദർശിച്ചതും അവർമാത്രം ആന്തരീകാനുഭവത്തിനു യോഗ്യരായിരുന്നതുകൊണ്ടാണ്. അഗാധസ്നേഹത്തിന്റെ പല വശങ്ങളും യുക്തികൊണ്ട് ഗ്രഹിക്കാൻ പാടില്ലാത്തതുപോലെ ആദ്ധ്യാത്മിക പ്രചോദനം നൽകുന്ന ദൈവീകവെളിപ്പാടുകൾ ഉള്ളിലുള്ള സന്തോഷവും പുറമെയുള്ള അതിശയവും യുക്തി എത്രതന്നെ ശ്രമിച്ചാലും വിവരിക്കാവുന്നതല്ല

വി: യോഹന്നാന്റെ സുവിശേഷത്തിൽ കർത്താവിന്റെ അതിശയപ്രവൃത്തികൾക്ക് അടയാളങ്ങൾ എന്നു പേർകൊടുത്തിരിക്കുന്നത് അതിന്റെ ആന്തരീകവശത്തെക്കുറിച്ചുകൂടി ഉദ്ദേശിച്ചുകൊണ്ടാണ്. വാസ്തവത്തിൽ കർത്താവിന്റെ അതിശയങ്ങളൊക്കെയും അടയാളസംഭവങ്ങളാണ്! അഗാധങ്ങളായ ആദ്ധ്യാത്മികസത്യങ്ങൾ കാണണമെങ്കിൽ കണ്ണുകൾ അടയ്ക്കുകയും, കേൾക്കണമെങ്കിൽ ചെവികൾ പൊത്തുകയും പറയുവാൻ ശ്രമിക്കുമ്പോൾ നാവടഞ്ഞുപോകുകയും ചെയ്യുമെന്നുള്ളതിനു രണ്ടുപക്ഷമില്ല. വെറും ഭൗതികങ്ങളായ കണക്കുകൂട്ടലുകൾകൊണ്ടോ, തണുത്ത തത്വചിന്തകൾകൊണ്ടോ, വികാരരഹിതമായ വിവരണങ്ങൾകൊണ്ടോ വിവക്ഷിക്കുവാൻ സാധിക്കാത്തവയെങ്കിലും അവയേക്കാൾ ഒക്കെയും യാഥാർത്ഥ്യങ്ങളായി അനുഭവസ്ഥനു് തീർന്നിട്ടുള്ളവയാണ് വി: വേദപുസ്തകത്തിലെയും ആധുനികകാലത്തിലെയും യാഥാർത്ഥ്യങ്ങളായ അതിശയങ്ങൾ.

ഇപ്പോൾ നാം കണ്ണാടിയിൽ കടമൊഴിയായി കാണുന്നവ അപ്പോൾ മുഖാമുഖമായി കാണും ചരിത്രത്തിൽ ആയിരിക്കുന്നിടത്തോളം അതിശയങ്ങളായി തോന്നുന്ന സംഗതികൾ നിത്യതയുടെ വെളിച്ചത്തിൽ യുക്തിയുക്തങ്ങളായിതീർന്നുകൊള്ളും. അതിശയങ്ങളുടെ യുക്തി പ്രകൃതിക്കു വിപരീതമല്ല, പിന്നെയോ അതീതമാണ്. നമ്മുടെ യുക്തിയുടെ സീമപോലും മാറുന്ന കാലത്തുമാത്രമേ നമ്മുടെ കർത്താവിന്റെ കന്യകാജനനത്തിന്റെയും പുനരുത്ഥാനത്തിന്റെയും യുക്തി സുഗ്രാഹ്യമായിത്തീരുകയുള്ളൂ. അതുകൊണ്ട് അവയുടെ വിവരണം എനിക്കറിഞ്ഞുകൂടാ എന്നല്ലാതെ അവ അസാദ്ധ്യമാണെന്ന് വിനയമുള്ള ഒരു ശാസ്ത്രജ്ഞനും വാദിക്കുകയില്ല.

ഇത്രയും പറഞ്ഞതുകൊണ്ട് എല്ലാ അന്ധവിശ്വാസങ്ങളും വച്ചുപുലർത്തണമെന്നില്ല അന്ധവിശ്വാസങ്ങളും ദൈവീകവെളിപ്പാടിന്റെ വശങ്ങളടങ്ങിയിട്ടുള്ള അതിശയങ്ങളും തമ്മിൽ തിരിച്ചറിയുവാൻ അനുവാചകർക്ക് കഴിവുണ്ടായിരിക്കണം.

(4-ാംപേജിൽ നിന്നും തുടർച്ച)

നിന്നും വിപ്ലവത്തിൽനിന്നും ലോകത്തെയും, സഭയേയും രക്ഷിക്കണമെങ്കിൽ ആത്മവീര്യമുള്ള യുവാക്കന്മാർ മുമ്പോട്ട ഇറങ്ങിവരേണ്ടിയിരിക്കുന്നു.

ക്രിസ്തുവിൻെറ സ്നേഹവും, ശക്തിയും ഒരുവനിൽ വരുമ്പോൾ അവനു വൻകാര്യങ്ങൾ ചെയ്യുന്നതിനു സാധിക്കും. ഉദാഹരണമായി ബെൽജിയൻകാരനായ ഫാദർ ഡാമിയൻെറ ജീവിതകഥയെടുത്തുനോക്കിയാൽ നമുക്ക് ഇതു മനസിലാക്കുവാൻ കഴിയും. കുഷ്ഠരോഗികൾക്കുവേണ്ടി തൻെറ ജീവനെ മൊളോക്കോ ദ്വീപിൽ ബലിയർപ്പിച്ചു, മൊളോക്കോദ്വീപിൽ അദ്ദേഹത്തിൻെറ സ്മാരകശിലയിൽ ബ്രിട്ടീഷുകാര എഴുതിവച്ചിട്ടുള്ള വാക്യങ്ങൾ ഉദ്ധരിക്കുന്നു. 'Greater love hath no man than this, that a man by down his life for his friends.' മൊളോക്കോദ്വീപിൽ കുഷ്ഠരോഗികൾക്കായി വേർതിരിച്ചിരിക്കുന്ന സ്ഥലത്ത് അവരോടുകൂടി അനേകവർഷം താമസിക്കുകയും, അവർക്കു ആദ്ധ്യാത്മികമായും ശാരീരികമായും വേണ്ട ഒത്താശകൾ ചെയ്യും, 19-ാം നൂററാണ്ടിൻെറ അവസാനകാലഘട്ടത്തിൽ കുഷ്ഠരോഗം മൂലം മരണമടഞ്ഞ ഈ ക്രിസ്തുദാസൻെറ ജീവിതകഥ പരിഷ്കൃതലോകത്തെ ആകമാനം ഞെട്ടിയുണർത്തുകതന്നെ ചെയ്യുന്നു. കുറച്ചുനാൾ മുൻപ് സർ സി. പി രാമസ്വാമി അയ്യർ മദ്രാസിൽവച്ചു ഒരു പ്രസംഗമദ്ധ്യേ ഇപ്രകാരം പറയുകയുണ്ടായി. സ്ക്കൂളുകൾ, അനാഥശാലകൾ, ഇങ്ങനെയുള്ള സ്ഥാപനങ്ങൾ ഏർപ്പെടുത്തി തുടർന്നുകൊണ്ടു പോകുന്നതിനു നമുക്കു കഴിയും; എന്നാൽ ഏതെങ്കിലുമൊരു കുഷ്ഠരോഗാശുപത്രി ഏറെറടുത്തു നടത്തണമെങ്കിൽ ക്രിസ്ത്യൻ മിഷ്യനറിമാരെ അന്വേഷിക്കേണ്ടിയിരിക്കുന്നു.

സാധു സുന്ദരസിംഗ്; സെൻറ ഫ്രാൻസിസ് സേവിയർ, ഡി. എൽ. മൂഡി, പരുമല കൊച്ചുതിരുമേനി മുതലായ ക്രിസ്തുഭക്തന്മാരുടെ ജീവിതകഥയെടുത്തുനോക്കിയാൽ അവർ ആതുരസേവനത്തിനുവേണ്ടി തങ്ങളുടെ ജീവനെ അർപ്പിച്ചിരിക്കുന്നതായി കാണാൻ സാധിക്കും. ഇവരാണു സാക്ഷാൽ മനുഷ്യസ്നേഹികൾ. കാറൽമാർക്സിൻെറ ജീവിതത്തെക്കുറിച്ചോ തത്വത്തെക്കുറിച്ചോ ഇവിടെ പ്രതിപാദിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ആയതു മററുള്ള പുസ്തകങ്ങളിൽനിന്നും വായനക്കാർക്കു മനസ്സിലാക്കുവാൻ സാധിക്കും. എന്നാൽ വായനക്കാരുടെ ചിന്താഗതിയെ മാർക്സിൻെറ ജീവിതത്തിലേക്കും, ക്രിസ്ത്യൻ മിഷ്യനറിമാരുടെ ജീവിതത്തിലേക്കും ഒന്നു തിരിച്ചുവിടുന്നതിനുമാത്രമെ ഞാൻ ആഗ്രഹിക്കുന്നുള്ളു. മാർക്സ് മനുഷ്യസ്നേഹിയാണോ അതോ തത്വസ്നേഹിയാണോ എന്നുള്ളത് വായനക്കാർതന്നെ തീരുമാനിക്കട്ടെ.

---

# കേന്ദ്രത്തിൽ നിന്നുള്ള അറിയിപ്പുകൾ

നിരണം ഭദ്രാസനസെക്രട്ടറി നിരണം ഭദ്രാസനത്തിലെ യുവജനസമാജ സെക്രട്ടറിയായി ശ്രീ: എം. എസ്. ഉമ്മൻ ബി എ ബി. ററി. യെ ഇടവക

മെത്രാപ്പോലീത്താതിരുമനസ്സ്കൊണ്ട് കല്പിച്ചുനിയമിച്ചിരിക്കുന്നു.

കോട്ടയം ഭദ്രാസനഗ്രൂപ്പുകൾ. കോട്ടയം ഭദ്രാസനത്തെ 6 ഗ്രൂപ്പുകളായി തിരിച്ച് താഴെപ്പറയുന്നവരെ ഗ്രൂ: ഓർഗനൈസറന്മാരായി നിയമിച്ചിരിക്കുന്നു

1) കോട്ടയം ഗ്രൂപ്പ് - ഇ. കെ. അലക്സാണ്ടർ, സി. പി. ജോർജ്ജ്
2) പള്ളം ,, - എം. കെ. എബ്രഹാം, പി. കെ. മാണി
3) വാഴൂർ ,, - റവ. സി. വറുഗീസ്, പി. സി. വറുഗീസ്
4) പുതുപ്പള്ളി ,, - പി. സി. ചെറിയ, സി യു. വർക്കി
5) വാകത്താനം , - കെ. കുര്യാക്കോസ് എൻ. സി. എബ്രഹാം
6) പാമ്പാടി ,, - റവ: ഡീക്കൻ ഒ. റവ. കുര്യാക്കോസ്

"ഓർത്തഡോക്സ് യൂത്ത്"

ഓർത്തഡോക്സ് യൂത്തിന്റെ പ്രസിദ്ധീകരണം ആരംഭിച്ചിട്ട് ഇപ്പോൾ നാലുമാസമായിരിക്കുന്നു. ഈ ചുരുങ്ങിയ കാലയളവിനുള്ളിൽതന്നെ മാസികയ്ക്കു നല്ലസ്വീകരണം പൊതുജനങ്ങൾ നൽകിയിട്ടുണ്ടെന്നുള്ള വസ്തുത സസന്തോഷം അറിയിച്ചുകൊള്ളട്ടെ. ആവശ്യപ്പെടാതെതന്നെ പല ബഹുമാന്യ വ്യക്തികൾക്കും ഞങ്ങൾ മാസിക അയച്ചുകൊടുക്കുന്നുണ്ട്. യുവജനപ്രസ്ഥാനത്തിന്റെ അഭ്യുദയകാംക്ഷികളെന്നും, പ്രസ്ഥാനപ്രവർത്തനങ്ങളെ സർവാത്മനാസഹായിക്കുമെന്നും ഞങ്ങൾക്കു ഉത്തമബോദ്ധ്യം ഉള്ളവർക്കും മാത്രമെ അങ്ങനെ ഞങ്ങൾ അയയ്ക്കുന്നുമുള്ളു. മാസികയുടെ ഒരാണ്ടത്തെ വരിയായ 2 രൂപാ ശ്രീ ജോർജ്ജു വറുഗീസ് കൂടത്തുംമുറി, ഓർത്തഡോക്സ് യൂത്ത് മൂവുമെന്റ ഷോപ്പർ, വെണ്ണിക്കുളം എന്ന മേൽവിലാസത്തിൽ എത്രയും വേഗം അയച്ചുകൊടുത്തു നമ്മുടെ ഈ നൂതനസംരംഭത്തെ പരമാവധി വിജയിപ്പിക്കണമെന്ന് മാസികാബന്ധുക്കളോട് സസ്നേഹം അഭ്യർത്ഥിക്കുന്നു.

രജിസ്റ്റർ ചെയ്ത സമാജങ്ങൾ. കോട്ടയം ഭദ്രാസനത്തിൽനിന്നും താഴെപ്പറയുന്ന സമാജങ്ങൾ ഇക്കൊല്ലം കേന്ദ്രത്തിൽ രജിസ്റ്റർചെയ്തു പ്രവർത്തിച്ചുവരുന്നു.

കോട്ടയം ചെറിയപള്ളി യുവജനസമാജം, സെന്റ് തോമസ് പെരിങ്ങനാനം, സെ: പോൾസ് കൊല്ലാട്, സെന്റ് പോൾസ് പള്ളം, സെന്റ മേരീസ് പങ്ങട, സെന്റ ജോർജസ്സ് കല്ലുങ്കത്ര, സെന്റ തോമസ് പാമ്പാടി, മാർ അപ്രേം തോട്ടയ്ക്കാട്, സെന്റ പോൾസ് നെടുമാവ്, സെന്റ ജോർജ്ജസ് കുഴിമററം, പാത്താമുട്ടം സ്ലീബാപ്പള്ളി യുവജനസമാജം, മാർ ഗ്രീഗോറിയോസ് ആനിക്കാട്, സെന്റ ജോർജ്ജസ് മൂലവട്ടം, സെന്റ ജോർജ്ജസ് കുമരകം. നിലയ്ക്കൽ ഓർത്തഡോക്സ് യുവജനസമാജം.

# വാർത്തകളും കുറിപ്പുകളും

### ഭദ്രാസനബൈബിൾക്ലാസുകളും കോൺഫറൻസുകളും

<u>കൊല്ലം</u> കൊല്ലംഭദ്രാസനത്തിന്റെആഭിമുഖ്യത്തിലുള്ള ബൈബിൾക്ലാസും കോൺഫ്രൻസും ഒക്ടോ 19 മു: 21 വരെ കുണ്ടറ സിമ്മനാരിയിൽ വച്ച് പ്രസ്ഥാനം പ്രസിഡൻറ് മാർ ക്ലീമീസ് തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ നടന്നിരിക്കുന്നു. റവ: ഡീക്കൻ കെ. സി. ഉമ്മൻ, റവ: പി വി. വറുഗീസ് ക്ലേറി എന്നിവർ ക്ലാസ്സുകളെടുത്തു. ഫാ: പി. എം. കോശിയുടെഅദ്ധ്യക്ഷത യിൽകൂടിയ കോൺഫറൻസിൽ ഫാ: C. C. മാത്യൂസ്, ഡീ: കെ. സി. ഉമ്മൻ ഡീക്കൻ റ്റി. ജി. ജോൺ എന്നിവർ പ്രസംഗിച്ചു. ഓർഗനൈസിംഗ് സെക്രട്ടറിമാരുടെ പ്രവർത്തനറിപ്പോർട്ടുകൾ യോഗത്തിൽ അവതരിപ്പിച്ചു. മലങ്കര സഭയിൽ സമാധാനം പുനഃസ്ഥാപിച്ചു കാണുന്നതിനുള്ള ആഗ്രഹം പ്രകടിപ്പിച്ചുകൊണ്ടുള്ള ഒരു പ്രമേയവും ഭദ്രാസനസെക്രട്ടറിയെ സഹായിപ്പാനായി ശ്രീ. ജി. ജോണിനെ യോഗം അംഗീകരിക്കയും അദ്ദേഹത്തെ നിയമിച്ചുതരണമെന്നു ഇടവക മെത്രാപ്പോലീത്തായോടു അപേക്ഷിക്കുന്ന മറെറാരു പ്രമേയവും സമ്മേളനത്തിൽ പാസ്സാക്കപ്പെട്ടു. ചാത്തന്നൂർ ഗ്രൂപ്പുസെക്രട്ടറിയായി ശ്രീ കെ. സി. ജേക്കബിനെ യോഗം നിശ്ചയിച്ചു. ശ്രീ. ഒ. തോമസ്പണിക്കരുടെ കൃതജ്ഞതാപ്രകടനത്തോടുകൂടി പരിപാടികൾ പര്യവസാനിച്ചു. 150-ൽ പരം അംഗങ്ങൾ സംബന്ധിച്ചിരുന്നു. 20-ാംനു- വൈകുന്നേരം എല്ലാവരുംകൂടി കുണ്ടറ എൽ. എം. എസ്. ആശുപത്രി സന്ദർശിച്ച് സാധുക്കളായ രോഗികൾക്ക് സംഭാവനകൾ നൽകിയെന്നുള്ളതും പ്രത്യേകം പ്രസ്താവ്യമത്രെ.

<u>തുമ്പമൺ.</u> തുമ്പമൺ ഭദ്രാസന ബൈബിൾക്ലാസും കോൺഫറൻസും ഒക്ടോബർ 20, 21 എന്നീ തീയതികളിൽ പത്തനംതിട്ട കാതോലിക്കേററ കോളേജിൽവച്ചു നടത്തപ്പെട്ടു. റവ: ഡീക്കൻ എം. കെ. തോമസ്, റവ: ഡീക്കൻ കെ. സി. ഉമ്മൻ, റവ: പി. വി. വർഗ്ഗീസ് ക്ലേറി എന്നിവർ ക്ലാസ്സുകളെടുത്തു.

<u>കോട്ടയം</u> കോട്ടയം ഭദ്രാസനബൈബിൾക്ലാസും കോൺഫറൻസും ഒക്ടോ 17 മുതൽ 19 വരെ തോട്ടയ്ക്കാട്ട് സെ: തോമസ് ഹൈസ്ക്കൂളിൽ വച്ചു നടത്തപ്പെട്ടു. ഫാദർ എം. വി. ജോർജ്ജ്, റവ: പി. വി. വറുഗീസ് എന്നിവർ ക്ലാസുകൾക്കും ചർച്ചകൾക്കും നേതൃത്വം നൽകി. മാർ ഈവാനിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുസമ്മേളനത്തിൽ ഫാദർ പി. എം ഫിലിപ്പോസ്, ഡീക്കൻ റ്റി. ജി. ജോൺ, മെസ്സേ: സി. യു. മാത്യു കെ. വി മാമ്മൻ എന്നിവർ പ്രസംഗിച്ചു. ശ്രീ: ടി. ടി ചാക്കോ സ്വാഗതവും, ഭദ്രാസനസെക്രട്ടറി ശ്രീ: മാണി പി. ചെറിയാൻ കൃതജ്ഞതയും പ്രകാശിപ്പിച്ചു. ക്ലാസ്സിൽ സംബന്ധിച്ച 150-ൽപരം പ്രതിനിധികളുടെ ഭക്ഷണച്ചെ

(ശേഷം കവർ രണ്ടാംപേജിൽ)

(കവർ 2-ാംപേജിൽനിന്നും തുടർച്ച)

സന്ദർശനം നിരണം ഇടവകയുടെ മാർ തോമ്മാദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് വെണ്ണിക്കുളം സെൻറുബഹനാൻസ് യുവജന സമാജം സന്ദർശിച്ച് യുവജനങ്ങളോട് ശ്രദ്ധേയമായ ഒരു പ്രസംഗം ചെയ്തിരിക്കുന്നു.

ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം ജന: സെക്രട്ടറി ഇപ്രകാരം എഴുതുന്നു:—ഓർത്ത: വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ ശാഖ മിക്കവാറും എല്ലാ കോളേജുകളിലും സ്ഥാപിച്ചുകഴിഞ്ഞു. ധ്യാനയോഗങ്ങൾ, ബൈബിൾക്ലാസുകൾ, ഏകദിനകോൺഫറൻസുകൾ, പൊതുമീററിംഗുകൾ തുടങ്ങിയ പ്രവർത്തനങ്ങളിൽ പല ശാഖകളും സജീവമായി പങ്കെടുക്കുന്നുണ്ട്,

പ്രസ്ഥാനത്തിൻെറ പ്രവർത്തനം ഹൈസ്കൂളുകളിലേക്കും വ്യാപിപ്പിച്ചുകൊണ്ടിരിക്കയാണ്. ഏതെങ്കിലും ഹൈസ്കൂളുകളിൽ പുതിയശാഖ തുടങ്ങണമെന്നുള്ളവർ ജന: സെക്രട്ടറി, പി. വി. വറുഗീസ് ക്ലേറി, ഓർത്തഡോക്സ് തിയോളജിക്കൽ സിമ്മനാരി, കോട്ടയം എന്ന മേൽവിലാസത്തിൽ അറിയിക്കേണ്ടതാണ്. പ്രസ്ഥാനത്തിൻെറ വാർഷികകോൺഫറൻസ് കോലഞ്ചേരിയിൽ വച്ച് നടത്തുന്നതിനുള്ള സാദ്ധ്യതകൾ ആരാഞ്ഞുകൊണ്ടിരിക്കുന്നു.

..................

# സംഭാവനലിസ്റ്റ് (തുടർച്ച)

| | | Rs. | nP. |
|---|---|---|---|
| | മുൻലിസ്റ്റിൻപ്രകാരം | 287 | 00 |
| 35 | മി. കെ. എം. ചെറിയാൻ എഡിററർ, മനോരമ | 100 | 00 |
| 36 | ,, മാമ്മൻവർഗ്ഗീസ്, മനോരമ, കോട്ടയം | 50 | 00 |
| 37 | ,, സി. പി ജോർജ്ജ്, ചിങ്ങവനം (രണ്ടാം തവണ) | 31 | 00 |
| 38 | ,, ജി. കെ. മാത്യു, പ്ലാൻറർ, ചേപ്പാട് | 25 | 00 |
| 39 | ,, ഐ. സാമുവൽ, പ്ലാൻറർ, ചേപ്പാട് | 10 | 00 |
| 40 | ,, പി പി. ഫിലിപ്പോസ്, ചേപ്പാട് | 10 | 00 |
| 41 | ,, ഇസഡ്. എം. പാറേട്ട് പുതുപ്പള്ളി | 10 | 00 |
| 42 | ,, ജോർജ്ജു വർഗ്ഗീസ്, വെണ്ണിക്കുളം (രണ്ടാം തവണ) | 10 | 00 |
| 43 | ,, കെ. ഇ. ചെറിയാൻ, ,, | 5 | 00 |
| 44 | ,, കെ. എം. ചെറിയാൻ, തയ്യിൽ, കോട്ടയം | 5 | 00 |
| 45 | ,, പി. ററി. ജോൺ, പുളിമൂട്ടിൽ, ചേപ്പാട് | 3 | 00 |
| | ആകെ | 546 | 00 |

(തുടരും)

## ഓർത്തഡോക്സ് യൂത്ത് പത്രാധിപസമിതി.

1. നി. വ. ദി. ശ്രീ: മാർ കൂറിലോസ് തിരുമനസ്സുകൊണ്ട്
2. റവ: ഫാദർ റ്റി. ജെ. ജോഷ്വാ
3. ,, ഡീക്കൻ കെ. സി. ഉമ്മൻ
4. ,, ,, എം. കെ. തോമസ്
5. ,, ,, റ്റി. ജി. ജോൺ
6. മി: കെ. വി. മാമ്മൻ
7. റവ: ഡീക്കൻ ഡാനിയേൽ എൻ. വറുഗീസ് (കൺവീനർ)



Printed & Published by Rev: Daniel N. Varghese
at the Kerala Press Kundara.